# ആനന്ദക്കുമ്മി

ഗ്രന്ഥകർത്താ

ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ആനന്ദക്കുമ്മി

ഗ്രന്ഥകർത്താ

**ബ്രഹ്മാനന്ദസ്വാമി ശിവയോഗി**

പ്രസാധകൻ

**നിർമ്മലാനന്ദയോഗി.**

(6—ാം പതിപ്പ് കോപ്പി 1000)

**1984.**

സിദ്ധാശ്രമത്തിലെ മുദ്രയില്ലാത്ത പുസ്തകം
വ്യാജനിർമ്മിതമാണെന്നു് വിചാരിക്കണം.

വില— ¢. 50 നപ.

---

അച്ചടി
സദാനന്ദ പ്രസ്സ്, ആലത്തൂർ.

ആനന്ദ ഏവ വിജയതെ   മനഃസ്വാസ്ഥ്യതൈവാനന്ദഃ
മനോജയ ഏവമഹാജയഃ   അഹിംസൈവ പരമോധർമ്മഃ
അജ്ഞാനദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവസഹജംസർവ്വേഷാ മന്യത് സർവ്വംകല്പിതം

# BRAHMANANDASWAMI SIVAYOGI

FOUNDER OF

# ANANDAMATHA

ആനന്ദ ശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗി സൽഗുരുപൂജ്യപാദർ
1852 ആഗസ്റ്റ് 26 — ാംനു- അവതരിച്ചു.
അഹിംസ, ആലോചന, പൌരുഷം, ജ്ഞാനം,
രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാന
കർമ്മകാണ്ഡം, അയുക്തമതാചാരങ്ങൾ ഇവയുടെ
ത്യാജ്യതയും അനുഭവയുക്തി പുരസ്സരം
തെളിയിക്കുന്ന—അഥവാ മനുഷ്യനെ
മനുഷ്യനാക്കിത്തീർക്കുന്ന—'ആനന്ദമതം'
സ്ഥാപിക്കുകയും അനേക മുമുക്ഷുക്കളെ
ആനന്ദികളാക്കി തീർക്കുകയും ചെയ്തു.

1929 സപ്തംബർ 10—ാംനു- പുനരുത്ഥാന രഹിതമായ
മഹാനന്ദ സമാധിയടഞ്ഞു. ഈ പരമഗുരുവിന്റെ
മഹാനന്ദസമാധി പ്രകാശവൈചിത്ര്യം കാണികളേവരേയും
ആനന്ദഭരിതന്മാരാക്കി തീർത്തു.

എന്നു്, ശിഷ്യ യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ.

ആനന്ദ ഏവ വിജയതെ.
മനഃസ്വാസ്ഥതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ

## മുഖവുര.

ഹേ മതാഭിമാനികളെ! ജാതിഭേദ വിഗ്രഹാരാധനാദി കർമ്മഖണ്ഡകനായ എന്നെ നിങ്ങൾ പാതിരിയെന്നൊ ടിപ്പുസുൽത്താൻ എന്നൊ ബൌദ്ധൻ എന്നൊ പറഞ്ഞു കൊൾവിൻ. പോരെങ്കിൽ സദാചാര ദൂഷകൻ എന്നൊ പുരാചാരദൂഷകൻ എന്നൊ ഹിന്ദുമതദൂഷകൻ എന്നൊ, സർവ്വമതദൂഷകൻ എന്നൊ നിരീശ്വരൻ എന്നൊ പറഞ്ഞുകൊൾവിൻ. പോരെങ്കിൽ മഹാഹങ്കാരിഎന്നൊ ആത്മപ്രശംസകൻ എന്നൊ പറഞ്ഞുകൊൾവിൻ. ഭിന്നമതക്കാരാണെന്നു് വ്യവഹരിച്ചു് കലഹിക്കുന്ന സർവ്വമതക്കാരും ഒരേ ആനന്ദമതക്കാരാകുന്നു എന്നു് തെളിയിച്ചു് സർവ്വമതക്കാരേയും ഏക യോഗക്ഷേമത്തിൽ ചേർത്തി ആനന്ദിപ്പിക്കേണമെന്ന വിചാരക്കാരനാണു് ഞാൻ. ആടു്, കോഴി മുതലായ അനാഥപ്രാണികളെക്കൂടി ഹിംസാ സങ്കടത്തിൽ നിന്നു് മോചിപ്പിക്കേണമെന്ന വിചാരക്കാരനാണു് ഞാൻ

അതുകൊണ്ടു് മതദോഷത്തെ ചൂണ്ടിക്കാണിക്കുമ്പോൾ മതാഭിമാനികൾക്കു് പെട്ടെന്നു് ഉണ്ടാകാവുന്ന അസഹ്യതകൊണ്ടു് വീശി എറിയാതെ ക്ഷമയോടുകൂടി എൻെറ പുസ്തകങ്ങളെ വായിച്ചു് ആലോചിച്ചാൽ മതദുഃഖജേലിൽ നിന്നു് മുക്തന്മാരായി ആനന്ദിച്ചു് അതിശയിപ്പാൻ സംഗതി വരും.

എന്നു്,
ബ്രഹ്മാനന്ദസ്വാമി ശിവയോഗി,
ആനന്ദമതദ്രഷ്ടാ

ആനന്ദ ഏവ വിജയതെ
മനഃസ്വാസ്ഥ്യതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധമ്മഃ

# ആനന്ദക്കുമ്മി.

സിദ്ധാനുഭൂതിയിൽ ചൊന്നേൻ ഞാൻ
സിദ്ധമതത്തിൻെറ സിദ്ധാന്തം
ശ്രദ്ധയോടായതു പാൎത്തുകൊണ്ടീടുകിൽ
സിദ്ധിക്കുമാനന്ദം ജ്ഞാനപ്പെണ്ണേ. 1

ചൊന്നേൻശിവയോഗം തന്നിലുംഞാൻ
എന്നുടെ മോക്ഷപ്രദീപത്തിലും
എന്നാലിവമൂന്നിലേതുമിതുംമതി
തന്നീടാനാനന്ദം ജ്ഞാനപ്പെണ്ണേ. 2

ജാതിഭേദകുഷ്ഠരോഗത്തിനെ
ഭേദപ്പെടുത്തുന്ന സിദ്ധവൈദ്യൻ
ഏതെടോ മോക്ഷപ്രദീപത്തിനെപ്പോലെ
ഭൂതലത്തിങ്കലെൻ ജ്ഞാനപ്പെണ്ണേ. 3

ഭിക്ഷാടനം പുണ്യമെന്നമത
പക്ഷത്തെത്തീരെതിരസ്ക്കരിച്ചു (പോൽ
ശിക്ഷിച്ചുനന്നാക്കാൻ മോക്ഷപ്രദീപൻ
ദക്ഷനാരുള്ളതു ജ്ഞാനപ്പെണ്ണേ. 4

ദൈവം തരുമെന്നു ചൊല്ലിയത്നം
കൈവിടീപ്പിക്കുന്ന സർവ്വമതം
കൈതവമെന്നുതെളിക്കുമീഗ്രന്ഥത്തെ
കൈവശംവെക്കെടോ ജ്ഞാനപ്പെണ്ണേ. 5

ശക്തിയൊന്നാനന്ദദൈവമെന്നു
യുക്ത്യാതെളിച്ചഹൊ നാസ്തികന്നും
തൃപ്തിപ്പെടുത്തുമിപ്പുസ്തകത്തിന്നൊത്ത
മുക്തിശാസ്ത്രം നാസ്തി ജ്ഞാനപ്പെണ്ണേ. 6

ആനന്ദസൂത്രമാമെന്റെ ഗ്രന്ഥം
ആനന്ദിപ്പിക്കും നിരീശനേയും
മാനവർഎന്നല്ല വാനവന്മാർകൂടി
ആനന്ദകാംക്ഷികൾ ജ്ഞാനപ്പെണ്ണേ. 7

എല്ലാററിന്നുംമേലെ ആനന്ദമെ-
ന്നെല്ലാർക്കുംബോദ്ധ്യം വരുംവിധത്തിൽ
ചൊല്ലിത്തെളിക്കയാലില്ലിതിന്നോടിന്നു
തുല്യമൊരുഗ്രന്ഥം ജ്ഞാനപ്പെണ്ണേ. 8

സൽഗുണൻ ദൈവമെന്നോതുംമത-
ദുർഗ്ഗത്തെ ജ്ഞാനബോംബിട്ടെരിക്കും
ഉഗ്രകർമ്മാനന്ദപൂർവ്വവിമാനമൊ
അഗ്രേസരൻതന്നെ ജ്ഞാനപ്പെണ്ണേ. 9

മതജേലിൽനിന്നു വിടുവിപ്പിച്ചു
മഹിതാനന്ദത്തിനെ മനുജർക്കേകാൻ
മമവിമാനംപോലെ യൊന്നില്ല ഒന്നില്ല
മഹിതന്നിലെന്നറി ജ്ഞാനപ്പെണ്ണേ 10

സന്തോഷിച്ചീടാത്ത ദൈവത്തിനെ
സന്തോഷിപ്പിക്കാനനന്തംവിധം
സന്താപകർമ്മം വിധിക്കും മതത്തിന്റെ
ഹന്താ വിമാനമെൻ ജ്ഞാനപ്പെണ്ണേ 11

മനഃശാന്തിമാർഗ്ഗത്തെ വിധിച്ചീടുന്ന
മതംമാത്രം സന്താപഹാരിയെന്നു

മനുജക്കനുഭവ യുക്തിപ്രമാണോക്ത്യാ
മമഗ്രന്ഥംതെളിയിക്കും ജ്ഞാനപ്പെണ്ണേ 12

കർത്താജഗത്തിന്റെ ഹർത്താവെന്നും
ഹർത്താദയാളുവാണെന്നും ചൊല്ലും
യുക്തിയില്ലാത്ത മതത്തിനെയിഗ്രന്ഥം
ധിക്കരിപ്പിച്ചീടും ജ്ഞാനപ്പെണ്ണേ 13

അജ്ഞാനമെന്നതു ഞാനറിയും
മഞ്ഞളുപോലെ വെളുത്തിരിക്കും
എന്നപോലല്ലയൊ ദൈവത്തെപ്പററിയും
ചൊന്നതാലോചിക്ക ജ്ഞാനപ്പെണ്ണേ. 14

ഈശൻ കർത്താഹർത്താവെന്നമതം
മോശമെന്നബോധമെന്റെ ഗ്രന്ഥം
വേശപ്പെണ്ണിന്നും കൊടുത്തുമതവാശി
പാശത്തെച്ഛേദിക്കും ജ്ഞാനപ്പെണ്ണേ. 15

മനുജക്കു ജേലേകും രാജാക്കളും
മതജേലിൽപെട്ടഹോ ദുഃഖിക്കുന്നു!
മതദുഃഖജേലിൽനിന്നവരെ വിടീപ്പിക്കും
മഹരാജൻമൽകൃതി ജ്ഞാനപ്പെണ്ണേ. 16

ആരീശൻ നിർഗ്ഗുണനെന്നുയുക്ത്യാ
നേരുതെളിച്ചു സഗുണഭ്രമം
വേരോടറുക്കുന്ന വിദ്വാൻ വിമാനംപോൽ
പാരിടത്തിങ്കലെൻ ജ്ഞാനപ്പെണ്ണേ. 17

മതജേലിടിച്ചു പൊളിച്ചുചാടി
അതിസ്വാതന്ത്ര്യത്തോടെ സഞ്ചരിച്ചു
കുതുകേനവാഴുവാനെല്ലാക്കുമീഗ്രന്ഥം
മതിധൈര്യത്തെനൽകും ജ്ഞാപ്പെണ്ണേ. 18

മതത്തീയിൽമോഹിച്ചുമർത്ത്യസംഘം
പതിച്ചുമരിക്കുന്ന പാററപോലെ
അതുനിർത്തൽചെയ്യുവാൻ തക്കമെഹാരാജൻ
മമവിമാനംതന്നെ ജ്ഞാനപ്പെണ്ണേ. 19

ഒററയുക്തിവാളാൽ ദുർമ്മതത്തെ
പറേറഛേദിക്കും മതപരസ്യം
ഉററൊന്നു പാർക്കുകിൽ മറേറമതങ്ങളെ
തെററെന്നുതള്ളുംനീ ജ്ഞാനപ്പെണ്ണേ 20

ദുർഗ്ഗതിക്കാദ്യപടവായുള്ള
വിഗ്രഹക്കോട്ടയെ ഭസ്മമാക്കും
വിഗ്രഹാരാധനാ ഖണ്ഡനഭീരങ്കി-
ക്കഗ്രെനിൽക്കാ ആരും ജ്ഞാനപ്പെണ്ണേ 21

ഈശബിംബാർച്ചനം കൽപ്പിപ്പോന്റെ
വീശകരിക്കുന്ന ജ്ഞാനാഗ്നിയാൽ
കാശിക്കും വിഗ്രഹാരാധനഖണ്ഡനം
ക്ലേശംനശിപ്പിക്കും ജ്ഞാനപ്പെണ്ണേ. 22

രാജയോഗാദി പരസ്യത്തിനാൽ
രാജാക്കന്മാരേക്കാളും ആത്മസൌഖ്യാൽ
രാജിച്ചുകൊള്ളുന്നു നിദ്ധനന്മാർകൂടി
വ്യാജമല്ലിതുചൊല്ലു ജ്ഞാനപ്പെണ്ണേ. 23

ആനന്ദസോപാനം പാർത്താലെന്റെ
ഞാനുരചെയ്തതു സത്യമെന്നു
നൂനംഅനേകംപേർ സാക്ഷി പറഞ്ഞീടും
ആനന്ദിച്ചീടും നീ ജ്ഞാനപ്പെണ്ണേ. 24

മോക്ഷമാർഗ്ഗത്തിനെക്കാണിക്കുന്ന
മോക്ഷപ്രദീപത്തെ നിനദിപ്പോരെ

കാൽക്ഷണം തട്ടിത്തകർക്കുമീ ഗ്രന്ഥങ്ങൾ
വീക്ഷിക്കെടൊ ഒന്നു ജ്ഞാനപ്പെണ്ണേ. 25

"കേരളം വാനരാചാരമെന്നു"
സൂരിപ്രൌഢോദ്ദണ്ഡൻ ചൊന്നവാക്യം
നേരാക്കിത്തീർക്കുന്നു കർമ്മർ, മൽഗ്രന്ഥം
നേരല്ലാതാക്കുന്നു ജ്ഞാനപ്പെണ്ണേ. 26

വടക്കെഇന്ത്യാരാജ്യം തന്നിൽനിന്നും
വരുത്തുന്ന കർമ്മഠപ്രൌഢന്മാരെ
പരത്തുന്നു കർമ്മകാണ്ഡക്കളെകേരളെ
കരുത്തന്മാർ കർമ്മികൾ ജ്ഞാനപ്പെണ്ണേ. 27

ഇക്കാലം എൻഗ്രന്ഥം ഉദിച്ചില്ലെങ്കിൽ
ഇക്കേരളംകർമ്മക്കാടായിടും
മൽകൃതികർമ്മക്കാടൊക്കെ വെട്ടിനീക്കാൻ
തക്കായുധമെടൊ ജ്ഞാനപ്പെണ്ണേ. 28

ചെറുപ്പക്കാരുംകൂടി മൽകൃതിയാൽ
ഉറപ്പിച്ചു ജ്ഞാനത്തെ സംരക്ഷിപ്പാൻ
പറിച്ചു കർമ്മകാണ്ഡാക്കളെകളെ ദൂരത്തിൽ
പറിപ്പിച്ചീടുന്നഹൊ ജ്ഞാനപ്പെണ്ണേ. 29

പാരിടത്തിന്നൊരു ജ്ഞാനക്കണ്ണ്
കേരളം എന്നൊരു പേരെടുക്കാൻ
പോരുന്നതെന്നുടെ സൽകൃതി മാത്രംതാൻ
പാരെടൊ എൻകൃതി ജ്ഞാനപ്പെണ്ണേ. 30

എന്നുടെ ഗ്രന്ഥത്താൽ കേരളത്തിൽ
നന്നെച്ചെറുപ്പക്കാർകൂടിയിപ്പോൾ
നിന്ദിച്ചുജാത്യാദികർമ്മം യോഗജ്ഞാനാൽ
നന്ദിച്ചുവാഴുന്നു ജ്ഞാനപ്പെണ്ണേ. 31

കർമ്മകാണ്ഡരക്ഷോദംഷ്ട്രയേററു
മർമ്മം പിളർന്നഹോ ദുഃഖിക്കുന്ന
ഇമ്മഹാഭാരതശർമ്മത്തെ നൽകീടും
നമ്മുടെ ഗ്രന്ഥങ്ങൾ ജ്ഞാനപ്പെണ്ണേ. 32

കല്ലിനെപ്പൂജിക്കും കൂട്ടക്കാർക്കും
എല്ലാമതക്കാർക്കും മൽഗ്രന്ഥങ്ങൾ
നല്ലതുചൊല്ലീടും നാശമകററീടും
കല്യാണം നൽകീടും ജ്ഞാനപ്പെണ്ണേ. 33

വ്രതപട്ടിണികൊണ്ടു വെന്തുരുകി
മൃതിയെപ്രാപിക്കുന്ന കൂട്ടക്കാർക്കു
ഗതിയെക്കൊടുക്കുവാൻ മൽകൃതിപോലെയി
ക്ഷിതിയിങ്കലൊന്നില്ല ജ്ഞാനപ്പെണ്ണേ. 34

യാഗത്താൽദുർഗ്ഗതിയെന്നുകാട്ടി
യോഗത്താൽ സൽഗതി നൽകീടുന്ന
യോഗഗ്രന്ഥം എൻെറ സർവ്വമതക്കാർക്കും
യോഗക്ഷേമം നൽകും ജ്ഞാനപ്പെണ്ണേ. 35

അമ്പലസ്ഥാനത്തിൽ യോഗശാലാ
സമ്പ്രതിപൊങ്ങുന്നുമൽഗ്രന്ഥത്താൽ
കൊമ്പന്മാരതുകൊണ്ടു കോപിച്ചുകൊള്ളുന്നു
തുമ്പില്ലാതോതുന്നു ജ്ഞാനപ്പെണ്ണേ 36

പട്ടമ്പിപ്പോയാലും കർമ്മരാം
ചട്ടമ്പിമാരെല്ലാം മൽഗ്രന്ഥത്താൽ
കൊട്ടിഘോഷിക്കുന്നു പിന്നെയും കർമ്മത്തെ
ഒട്ടും ലജ്ജിക്കാതെ ജ്ഞാനപ്പെണ്ണേ. 37

ജാതിരീത്യാദിയെ ഖണ്ഡിക്കുമ്പോൾ
പാതിരിയെന്നെന്നെയോതീടുന്നു

ചാതുരിയൊയെന്റെ മാതിരിയൊ ഇവർ
ഏതുമറിയുമൊ ജ്ഞാനപ്പെണ്ണേ ? 38

യോഗക്ഷേമപത്രെ പാതിരിയായി
യോഗിയാമെന്നെ ദൂഷിച്ചുകണ്ടു
യോഗജ്ഞാനമിവരെന്തന്നറിയാത്ത
ഭാഗക്കാർ കർമ്മികൾ ജ്ഞാനപ്പെണ്ണേ. 39

മുമ്പില്ലാത്തൽഭുതാനന്ദശാലാ
എമ്പ്രസംഗാൽ കാണാനിടവന്നിട്ടും
ജൃംഭിച്ചഹങ്കാരാൽ തുമ്പില്ലാതോതുന്നോർ
വമ്പിച്ച കർമ്മികൾ ജ്ഞാനപ്പെണ്ണേ. 40

അജ്ഞാനക്കാട്ടിനെ ഖണ്ഡിക്കുന്ന
ഖഡ്ഗിഞാൻ പാതിരിയായയീടുമോ?
വിജ്ഞാനമില്ലാത്ത ദുർജ്ജനംനിന്ദിച്ചാൽ
ഇജ്ജനത്തിന്നെന്തു ജ്ഞാനപ്പെണ്ണേ. 41

ഹിന്തുരാജാക്കളെൻ ഗ്രന്ഥംപാർത്താൽ
അന്ധവിശ്വാസത്തെ ഓട്ടിച്ചീടും
ഇന്ത്യാഭൂമിദേവി കർമ്മദുഃഖംവിട്ടു
സന്തോഷിക്കും അന്നു ജ്ഞാനപ്പെണ്ണേ. 42

കലിയുഗമെന്നു ദൂഷിക്കും യുഗം
മലയാളത്തിൽച്ചില കൂട്ടക്കാക്ക്
വിലയേറുമാനന്ദയുഗമായി എൻഗ്രന്ഥാൽ
ഫലമല്ലചൊന്നതു ജ്ഞാനപ്പെണ്ണേ. 43

ഇന്ത്യാമഹാശത്രു ജാതിഭേദം
അന്ധവിശ്വാസാദികർമ്മമെന്നും
ഹന്ത! പിള്ളക്കും ഗ്രഹിപ്പിക്കും മൽഗ്രന്ഥം
ബന്ധുഇന്ത്യക്കിടൊ ജ്ഞാനപ്പെണ്ണേ. 44

ജാതിഭേദം ബിംബപൂജാദികൾ
ആദിപടവെന്നു ഘോഷിക്കുന്ന
ആചാര്യർ, പത്രങ്ങളിന്ത്യാ ശത്രുശത്രു
ചേതസിചിന്തിക്ക ജ്ഞാനപ്പെണ്ണേ. 45

എന്തിന്നധികം പറഞ്ഞീടുന്നു
ഇന്ത്യയെ കർമ്മഠന്മാരായുള്ള
ഗ്രന്ഥകാരാചാര്യപത്രപ്രാസംഗികർ
കുന്തത്തിൽകോർക്കുന്നു ജ്ഞാനപ്പെണ്ണേ. 46

അവർതെററിദ്ധരിച്ചതു ശരിയെന്നുള്ള
അവബോധാൽ പ്രസിദ്ധപ്പെടുത്തീടുന്നു
അതിനാൽലോകംസർവ്വം മതദുഃഖസാഗരെ
അതിഗാഢം ആണ്ടുപോയ് ജ്ഞാനപ്പെണ്ണേ 47

നിസ്ത്രപം ഘോഷിക്കും കർമ്മങ്ങളെ
ഇത്തിരിശബ്ദിക്കാതൽഖണ്ഡനം
ഇത്തരം പത്രങ്ങൾ ഇന്ത്യാശത്രുശത്രു
സത്യം സത്യം സത്യം ജ്ഞാനപ്പെണ്ണേ. 48

ബിംബപൂജാദിയെ ഘോഷിക്കുന്ന
ബ്രഹ്മാണ്ഡപണ്ഡിതന്മാരെക്കൂടി
നമ്മുടെഗ്രന്ഥത്തെ വായിച്ച പിള്ളരും
സമ്മതിക്കുന്നില്ല ജ്ഞാനപ്പെണ്ണേ. 49

എന്നല്ലവരുടെ കർമ്മദോഷം
നന്നായ്വെളിക്കെടുത്തിട്ടീടുന്നു
എന്നതിനാലവർ സമ്പാദ്യഹാനിയും
വന്നുചേർന്നീടുന്നു ജ്ഞാനപ്പെണ്ണേ. 50

അതിനാലവർക്കെന്റെനേരെവൈരം
അതിയായിട്ടുണ്ടതു കൊണ്ടിനിക്ക

കുറവുവരുത്തുവാൻ നമ്മെ ദൂഷിച്ചഹോ
തെറിഗ്രന്ഥം എഴുതുന്നു ജ്ഞാനപ്പെണ്ണേ. 51

ചട്ടമ്പിമാരായ കർമ്മഠന്മാർ
ചട്ടത്തെത്തട്ടിത്തകർത്തീടുവാൻ
കട്ടികളുംകൂടി കേരളെ മൽഗ്രന്ഥാൽ
ധൃഷ്ടന്മാരെന്നറി ജ്ഞാനപ്പെണ്ണേ. 52

മതവലയിൽപ്പെട്ട മത്സ്യംപോലെ
മൃതിയെപ്രാപിക്കുന്ന മർത്ത്യന്മാർക്കു
മതവലഖണ്ഡിച്ചു ഗതിനൽകാൻമൽകൃതി
ശിതശസ്ത്രമാണെടൊ ജ്ഞാനപ്പെണ്ണേ 53

മതസാഗരെപെട്ടു കർമ്മകാണ്ഡ
മുതലവായിൽപെട്ട കുട്ടകൾക്കു
ക്ഷതികൂടാതാക്കാനാമുതലയെ കൊന്നീടാൻ
മതി, മൽഗ്രന്ഥത്തോക്കു ജ്ഞാനപ്പെണ്ണേ. 54

ദുർവാദക്കാട്ടിനെച്ചുട്ടെരിക്കും
ദുർവാരദാവാഗ്നിയെൻ ഗ്രന്ഥങ്ങൾ
നിർവാണം നൽകീടും സർവ്വമതക്കാർക്കും
നിർവാദം നിർവാദം ജ്ഞാനപ്പെണ്ണേ. 55

ഹീനജാതിയെന്നു ദുഃഖിപ്പോരെ
ആനന്ദജാതികളാക്കിത്തീർക്കും
ആനന്ദമതത്തിന്റെ അവതാരസ്ഥാനങ്ങൾ
നൂനമെൻ ഗ്രന്ഥങ്ങൾ ജ്ഞാനപ്പെണ്ണേ. 56

ദൈവത്തെപ്രാർത്ഥിച്ചാലിഷ്ടം തരും
കൈവല്യം നൽകുമെന്നോതും മതം
കൈവെടിഞ്ഞീടും നീ മൽകൃതിവായിച്ചാൽ
കൈവശം വെക്കുളു ജ്ഞാനപ്പെണ്ണേ. 57

നിത്യോപവാസാദി കർമ്മങ്ങളാൽ
ചിത്തഭ്രമംപൂണ്ടുഴന്നീടുന്ന
മർത്ത്യൻെറ മതഭ്രാന്തു മാററാൻമഹാഡാക്കർ
മൽഗ്രന്ഥം പാരെടി ജ്ഞാനപ്പെണ്ണേ. 58

എല്ലാരും ആനന്ദ മതജാതികൾ
എല്ലാരും ആനന്ദദേശികളും
ഇല്ലന്യമതജാതിദേശക്കാരെന്നല്ലൊ
ചൊല്ലുന്നതെൻ ഗ്രന്ഥം ജ്ഞാനപ്പെണ്ണേ. 59

ഇത്ഥം തെളീപ്പിച്ചു സർവരേയും
ഒത്തൊരുമിപ്പിച്ചിരുത്തീടുവാൻ
അത്യർത്ഥം സാമർത്ഥ്യമുള്ളതു മൽകൃതി
സത്യം സത്യം സത്യം ജ്ഞാനപ്പെണ്ണേ. 60

ഹാഹാസ്വദേശി വിദേശിയെന്നും
സാഹങ്കാരം തമ്മിൽതല്ലുന്നതു
സാഹസമെന്നെൻെറ ഗ്രന്ഥം തെളീച്ചീടും
മോഹമകററീടും ജ്ഞാനപ്പെണ്ണേ. 61

ആനന്ദവിത്തിൽനിന്നുണ്ടായി
മാനവരെല്ലാരുമേകജാതി
ഞാനുൽകൃഷ്ടൻ നീ നികൃഷ്ടനെന്നഭിമാനം
ജ്ഞാനക്കേടല്ലയോ ജ്ഞാനപ്പെണ്ണേ. 62

അവസ്ഥകൊണ്ടുൽകൃഷ്ടനീചത്വാദി
വ്യവസ്ഥലോകത്തിങ്കൽ വന്നമൂലം
അവശന്മാരായി കലഹിച്ചീടുന്നതു
അപമാനമല്ലയൊ ജ്ഞാനപ്പെണ്ണേ. 63

ഭേദത്തെത്തീർക്കുന്ന മൽഗ്രന്ഥങ്ങൾ
ഭേദമുണ്ടാക്കുന്ന മററുള്ളവ

ഏതെടൊ ലോകൎക്കു നന്മചെയ്യുന്നതു?
നീതിജ്ഞെ! ചൊല്ലു നീ ജ്ഞാനപ്പെണ്ണേ. 64

നായർ നീ നിന്നെത്തൊടാൻപാടില്ല
തീയൻ നീ തീണ്ടാതെ പോടാ എന്നും
തിയ്യതോതിപ്പതോ, അതുനീക്കുംമൽകൃതിയൊ
ന്യായഗ്രന്ഥം ഏതു ജ്ഞാനപ്പെണ്ണേ? 65

പള്ളൻ നീ പാണൻ നീ പോ പോ എന്നു
തള്ളിപ്പിരിപ്പിക്കും ഗ്രന്ഥങ്ങളൊ
ഉള്ളതോതിച്ചേർക്കും മൽഗ്രന്ഥരത്നമൊ
കള്ളഗ്രന്ഥം ഏതു ജ്ഞാനപ്പെണ്ണേ? 66

പറയൻ നീ അതിദൂരെ ഓടിപ്പോടാ
മറയെടാ മാറെടാ എന്നിങ്ങനെ
തെറിയോതിക്കുന്നതൊ തൽഖണ്ഡനമൊ എന്റെ
പറകേതുസൽഗ്രന്ഥം ജ്ഞാനപ്പെണ്ണേ? 67

പിതൃകർമ്മം മാംസത്താൽ ചെയ്‌വാൻചൊല്ലി
ഗതിയില്ലാ പ്രാണിയെക്കൊല്ലിക്കുന്ന
ഹതിഗ്രന്ഥമൊ അതുഖണ്ഡിക്കുംമൽകൃതിയൊ
ചതിഗ്രന്ഥംഏതെടൊ?ജ്ഞാനപ്പെണ്ണേ? 68

തിന്നാത്തവിപ്രരെക്കൊണ്ടും മാംസം
തിന്നിക്കും വേദമൊ, മാംസത്തിനെ
തിന്നുന്നവർതീനും നിർത്തുമെൻ വേദമൊ
ധന്യവേദം ഏതു ജ്ഞാനപ്പെണ്ണേ? 69

ഹിംസയെനിർത്തുന്ന മൽഗ്രന്ഥങ്ങൾ
ഹിംസിപ്പിച്ചീടുന്നു മററുള്ളവ
ശംസിച്ചുകൊള്ളേണ്ടതേതിനെയാകുന്നു?
ശംസിക്കെടൊ മഹാ ജ്ഞാനപ്പെണ്ണേ? 70

ദയനീയ ജന്തുവെക്കൊല്ലിക്കുന്ന
ദയയില്ലാ മതത്തിൻെറ കണ്ഠത്തിനെ
നയവാളാൽ ഛേദിക്കുമെൻഗ്രന്ഥരത്നങ്ങൾ
സ്വയംപ്രകാശിക്കുന്നു ജ്ഞാനപ്പെണ്ണേ? 71

ദുഃഖശാന്തിക്കു മനസ്സടക്കാൻ
മൽകൃതിചൊല്ലുന്നു, മററുള്ളവ
ദുഃഖത്തിൽ ചാടിക്കും കർമ്മം വിധിക്കുന്നു
സൽകൃതിയേതെടൊ ജ്ഞാനപ്പെണ്ണേ? 72

തീർത്ഥഭ്രമംനൽകി നാലുദിക്കും
മർത്ത്യരെപ്പായിക്കും മതഗ്രന്ഥമൊ
തീർത്ഥഭ്രമംതീർക്കും മൽഗ്രന്ഥരത്നമൊ
ആർത്തിതീർക്കുന്നതു? ജ്ഞാനപ്പെണ്ണേ? 73

ജാതിഭേദാൽതമ്മിൽ തല്ലീടുവാൻ
ഹേതുവായുള്ള മതഗ്രന്ഥമൊ
ജാതിഭേദംനീക്കും മൽഗ്രന്ഥരത്നമൊ
ഏതെടൊ നല്ലതു? ജ്ഞാനപ്പെണ്ണേ? 74

ഭിക്ഷാടനം പുണ്യമെന്നുചൊല്ലി
ഭിക്ഷയെടുപ്പിക്കും മതഗ്രന്ഥമൊ
ഭിക്ഷാടനം നിർത്തും മൽഗ്രന്ഥരത്നമൊ
രക്ഷിതാവേതെടൊ ജ്ഞാനപ്പെണ്ണേ. 75

എല്ലാംനമുക്കീശൻ നൽകുമെന്നു
ചൊല്ലിയത്നംനീക്കും മതഗ്രന്ഥമൊ
എല്ലാംയത്നസാദ്ധ്യമെന്നെൻെറ ഗ്രന്ഥമൊ
നല്ലതു ചൊല്ലെടൊ ജ്ഞാനപ്പെണ്ണേ. 76

ഈശൻ സൃഷ്ടിസ്ഥിതി ഹർത്താവെന്നു
പേശിദ്ദുഷിക്കും മതഗ്രന്ഥമൊ

ഈശനെ നിർദ്ദോഷിയാക്കുമെൻ ഗ്രന്ഥമൊ
പേശലമേതെടൊ ജ്ഞാനപ്പെണ്ണേ ? 77

നാസ്തികർക്കൽപ്പവും തൃപ്തിനൽകാൻ
പ്രാപ്തിയില്ലാത്ത മതഗ്രന്ഥമൊ
നാസ്തികക്കും തൃപ്തി നൽകുമെൻഗ്രന്ഥമൊ
ആപ്തഗ്രന്ഥമേതു ജ്ഞാനപ്പെണ്ണേ ? 78

പ്രകൃതിയാൽ നിർഗ്ഗുണം ദൈവമെന്നു
സകലക്കും തെളിയിക്കും മൽഗ്രന്ഥമൊ
വികൃതിദൈവമെന്നു ചൊല്ലുന്ന ഗ്രന്ഥമൊ
സുകൃതിയേതാകുന്നു ജ്ഞാനപ്പെണ്ണേ 79

തല്ലയെചേക്കുമെൻ വേദങ്ങളൊ
കല്ലിൽ പൂജിപ്പിച്ചും പ്രാർത്ഥിപ്പിച്ചും
തല്ലയാനന്ദംകെടുക്കും വേദങ്ങളൊ
നല്ലതേതുവേദം ജ്ഞാനപ്പെണ്ണേ ? 80

മതജേലിൽനിന്നു വിടുവിപ്പിക്കും
മമസൽഗ്രന്ഥങ്ങൾക്കൊ, മർത്ത്യന്മാരെ
മതജേലിൽബന്ധിക്കും മററുഗ്രന്ഥങ്ങൾക്കൊ
മഹത്വമേറുന്നതു ജ്ഞാനപ്പെണ്ണേ ? 81

അനുഭവയുക്തികളെന്നീരണ്ടും
അനുസരിച്ചീടാത്ത മതമേതൊന്നൊ
അതുമുക്തിക്കുതകീടാ അണുവോളം എന്നല്ല
അതിദുഃഖേചാടിക്കും ജ്ഞാനപ്പെണ്ണേ. 82

ആസ്തികനും പിന്നെ നാസ്തികനും
ആസ്ഥ ആനന്ദത്തിലല്ലെ ചൊല്ലു
ആ സ്ഥിതിയോർത്താലും ആനന്ദമതമല്ലെ
ആസ്പദമെല്ലാക്കും ജ്ഞാനപ്പെണ്ണേ ? 83

ആനന്ദാൽനാമെല്ലാമുണ്ടായി
ആനന്ദാൽ നാമെല്ലാം ജീവിക്കുന്നു
ആനന്ദേചേരുവാനിച്ഛിച്ചും കൊള്ളുമ്പോൾ
നാനാമതമുണ്ടോ ജ്ഞാനപ്പെണ്ണേ ? 84

അനുഭവയുക്തികളീവിധത്തിൽ
അഖിലമതക്കാർക്കൊത്തിരിക്കെ
അവവിട്ടുഭിന്നമതക്കാരെന്നോതുന്നു
അവഹേളനമത്രേ ജ്ഞാനപ്പെണ്ണേ. 85

ക്രിസ്ത്യൻഞാൻ ബൌദ്ധൻഞാൻ ഹിന്ദുവെന്നും
വ്യത്യാസംവെച്ചു വിവാദിപ്പതു
തത്വമറിയാത്തക്കാരണാലാകുന്നു
സത്യമൊന്നാകുന്നു ജ്ഞാനപ്പെണ്ണേ. 86

ആനന്ദം നമ്മുടെ ജ തിയെന്നും
ആനന്ദം നമ്മുടെ ദേശമെന്നും
ആനന്ദം നമ്മുടെ മതമെന്നുമോർക്കാതെ
മാനവർദുഃഖിപ്പൂ ജ്ഞാനപ്പെണ്ണേ 87

ആനന്ദതത്വത്തെ നല്ലവണ്ണം
ആനന്ദസൂത്രേ ഞാൻ വിസ്തരിച്ചേൻ
ആയതുപാർക്കിൽ ആനന്ദമതത്തിനെ
ആശ്രയിച്ചീടും നീ ജ്ഞാനപ്പെണ്ണേ. 88

അന്ധവിശ്വാസം, അഭിമാനവും
ഹന്ത! അസൂയയും ബന്ധുവെന്നു
ചിന്തിക്കും കൂട്ടർ തെറി പറഞ്ഞീടട്ടെ
സന്തോഷിച്ചീടതിൽ ജ്ഞാനപ്പെണ്ണേ. 89

മതദോഷം മൽസരമുണ്ടാക്കുന്നു
മതദോഷം തല്ലിച്ചു കൊല്ലിക്കുന്നു

മതതത്വമറിയാത്ത വിദ്വാന്മാർ മുക്തിക്കു
മഹത്താം ശത്രു ശത്രു ജ്ഞാനപ്പെണ്ണേ. 90

മതദോഷം ബുദ്ധനെപ്പുറത്താക്കീലെ?
മതദോഷം കൃസ്തുനെക്കൊല്ലിച്ചില്ലെ?
മതദോഷമറിയാത്ത വിദ്വാന്മാർ മുക്തിക്കു
മഹത്താം ശത്രു ശത്രു ജ്ഞാനപ്പെണ്ണേ. 91

മതദോഷം രാജാവെ വെറുപ്പിച്ചീടും
മതദോഷം ജേലിലകപ്പെടുത്തും
മതദോഷമറിയാത്ത യോഗ്യന്മാർ മുക്തിക്കു
മഹത്താം ശത്രു ശത്രു ജ്ഞാനപ്പെണ്ണേ 92

രസദോഷം പലരോഗമുണ്ടാക്കീടും
രസദോഷം കൊല്ലിക്കും മർത്ത്യന്മാരെ
രസദോഷമറിയാത്ത വൈദ്യന്മാർ മർത്ത്യന്റെ
വസുഹാരി അസുഹാരി ജ്ഞാനപ്പെണ്ണേ. 93

സ്വതന്ത്രന്മാർ മർത്ത്യന്മാർ സർവ്വന്മാരും
മതയന്ത്രേ പെടുകയാൽ അസ്വതന്ത്രർ
അതിൽനിന്നു പഞ്ജരാൽ സിംഹംപോൽ ചാടുന്നോൻ
അതിധന്യൻ ബഹുമാന്യൻ ജ്ഞാനപ്പെണ്ണേ. 94

ദുഃഖമതക്കൂട്ടിൽ നിന്നിട്ടീ ഞാൻ
വിക്രമി സിംഹംപോൽ ചാടീടിനേൻ
ചക്രവർത്തിക്കൂടി അസ്വതന്ത്രൻ പാർത്താൽ
ശക്തൻഞാൻ സ്വതന്ത്രൻഞാൻ ജ്ഞാനപ്പെണ്ണേ. 95

സത്യത്തിൽ സ്വാതന്ത്ര്യമെല്ലാവർക്കും
ചിത്തത്തിലുള്ളതറിയാതെ
പൃഥ്വീപതിവശമാണതെന്നോർക്കുന്നോർ
എത്തുമോ സ്വാതന്ത്ര്യേ ജ്ഞാനപ്പെണ്ണേ. 96

ഇന്ത്യാമാതാവിന്നു ദുഃഖം തന്റെ
സന്തതിമതദുഃഖജേലിൽപ്പെട്ടു
സന്തപിക്കുന്നതു തന്നെ അതു തീർപ്പാൻ
ചിന്തിക്കമാർഗ്ഗത്തെ ജ്ഞാനപ്പെണ്ണേ. 97

ദുഷ്ടാക്രമത്തിനാൽ ദുഃഖാബ്ധിയിൽ
പെട്ടൊരിന്ത്യാ തന്റെ ദുഃഖംതീർത്ത
ബ്രിട്ടീഷ്ഭരണത്തിലിന്ത്യാമാതാവിന്നു
തുഷ്ടിയേററം ഉണ്ടു ജ്ഞാനപ്പെണ്ണേ. 98

ജാതിഭേദകുഷ്ഠരോഗം, പക്ഷ
ഭേദവാതരോഗം, മതമാം ജേലിൽ
ഹാ! തനയന്മാരീരോഗക്കാരും ഇന്ത്യാ
മാതൃദുഃഖംമഹൽ ജ്ഞാനപ്പെണ്ണേ 99

തനയൻമാർ ജേലിലൊ രോഗത്തിലൊ
വിനയകരവിനാൽ പെട്ടുപോയാൽ
ജനനിക്കുള്ള ദുഃഖം ചൊല്ലാമൊ ഇന്ത്യാഭൂ-
ജനനീദുഃഖം മഹൽ ജ്ഞാനപ്പെണ്ണേ. 100

കർമ്മദുർദ്ദേവതാബാധകൊണ്ടും
തന്മക്കളുപവാസ പട്ടിണിയാൽ
വൻമാലനുഭവിച്ചീടുന്നഹാ ഇന്ത്യാ
കർമ്മദുഃഖം മഹൽ ജ്ഞാനപ്പെണ്ണേ. 101

അജ്ഞാനമാകും തിമിരരോഗാൽ
സുജ്ഞാനമാർഗ്ഗത്തെ കാണാതെ
സഞ്ചരന്മാരായ മക്കളെക്കണ്ടിന്ത്യാ
മജ്ജിക്കുന്നുദുഃഖേ ജ്ഞാനപ്പെണ്ണേ. 102

ഇങ്ങിനെ മതജേലിൽ ദുഃഖിച്ചിട്ടും
അങ്ങുമിങ്ങുംഭേദാൽ കലഹിച്ചിട്ടും

മങ്ങുന്ന മക്കളെക്കണ്ടിട്ടിന്ത്യാമാതാ
മുങ്ങുന്നു ദുഃഖത്തിൽ ജ്ഞാനപ്പെണ്ണേ 103

ഇത്തരം ദുഃഖത്തെ നീക്കും മമ
പുസ്തകം ഹസ്തത്തിൽ നൽകിയാലും
പത്രാധിപന്മാരും മററുയോഗ്യന്മാരും
പ്രസ്താവിക്കാ ഒന്നും ജ്ഞാനപ്പെണ്ണേ. 104

എന്നെപ്പോലെയുള്ള ജ്ഞാനികളെ
അന്നും ഇന്നും വിലവെച്ചിട്ടില്ല
എന്നാണിതിന്നർത്ഥം ഇന്ത്യാമാതാവിൻെറ
മന്ദഭാഗ്യംതന്നെ ജ്ഞാനപ്പെണ്ണേ. 105

യുക്തവചസ്സിനെ എത്രകാലം
കയ്ക്കൊള്ളുന്നില്ലയൊ അന്നവരെ
ദുഃഖമതജേലിൽനിന്നുകെങ്കേമന്നും
മുക്തിസിദ്ധിക്കില്ലാ ജ്ഞാനപ്പെണ്ണേ. 106

ഹേ സ്വാതന്ത്ര്യസുഖകാംക്ഷികളെ! കളവു് മുതലായ കുററം ചെയ്തവർ ജേലിൽ കിടന്നു ദുഃഖിച്ചുകൊള്ളട്ടെ. ആ മാതിരി കുററം ചെയ്യാത്ത മനുഷ്യരും മഹാന്മാരാണെന്നു് ലോകരാൽ സ്തുതിക്കപ്പെടുന്നവരും മഹാരാജാക്കന്മാരും കൂടി മതജേലുകളിൽപ്പെട്ടു് അസ്വതന്ത്രന്മാരായി ദുഃഖിക്കുന്നതു് എന്തിനു്? മതദോഷത്തെ നീക്കിയാൽ മാത്രമേ ദുഃഖത്തിൽനിന്നു് വേർവിട്ടു് സ്വാതന്ത്ര്യസുഖത്തെ അനുഭവിപ്പാൻ സംഗതി വരികയുള്ളു. മതദോഷത്തെ നീക്കാഞ്ഞാൽ ഞാൻ ഹിന്തു, നീ കൃസ്ത്യാനി, നീ ബൌദ്ധൻ, ഞാൻ ബ്രാഹ്മണൻ, നീ ശൂദ്രൻ, നീ ഈഴവൻ, നീ പറയൻ നിന്നെ തൊട്ടുകൂടാ, നിനക്കു് അരികിൽ അണവാൻ കൂടി പാടില്ല, ദൂരെ പ്പോ എന്നും മററും നിഷേധിക്കുന്ന ജാതിഭേദവും മതഭേദവും ആചാരഭേദവും കൊണ്ടു് സ്വാതന്ത്ര്യസുഖംപോയി പരസ്പരം വെറുത്തു്

കലഹിച്ച് ദുഃഖിച്ച് നശിക്കുന്നതിന്നു് ഒരു കാലത്തും നിവൃത്തിയുണ്ടാവുന്നതല്ല. ഹോം റൂം (സ്വയംഭരണം) സിദ്ധിച്ചാലും ഈ മതദോഷദുഃഖം നശിക്കയില്ല, ആത്മാനന്ദം സിദ്ധിക്കയും ഇല്ല. എന്തുകൊണ്ടെന്നാൽ ആത്മതത്വത്തെ അറിയാതെ മതഭ്രാന്താസ്പത്രിയിൽ ഇട്ടു് ജാതിഭേദം, വിഗ്രഹാരാധന, വ്രതം, നമോച്ചാരണം, ഹോമം, ഗായത്രീജപം, രൂപധ്യാനം, പ്രാർത്ഥന മുതലായ കർമ്മങ്ങളെ ചെയ്യിപ്പിച്ച് മതഭ്രാന്തിനെ വദ്ധിപ്പിച്ച് സ്വാതന്ത്ര്യസുഖത്തെക്കെടുത്തു് ദുഃഖത്തിൽപ്പെടുത്തുന്ന പ്രമാണികളെ മാത്രമേ കാണ്മാനും കേൾപ്പാനും ഉള്ളു മേല്പറഞ്ഞ കർമ്മങ്ങളാൽ ദൈവത്തെ പ്രസാദിപ്പിച്ച് സുഖത്തെ നേടാമെന്ന വിചാരം നിഷ്ഫലമാണ് എന്നതു് വിമാനാദികളിൽ ഞാൻ വേണ്ടതിലധികം തെളിയിച്ചിരിക്കുന്നു.

സഗുണപക്ഷത്തെ നിഷേധിച്ച് ദൈവം നിർഗ്ഗുണമാണെന്നു് ഞാൻ ആനന്ദവിമാനാദികളിൽ അനുഭവയുക്തിപൂർവ്വം വിസ്തരിച്ചു തെളിയിച്ചു പോയിരിക്കുന്നു അങ്ങിനെ ചെയ്ത സ്ഥിതിക്കു് ''സൃഷ്ടിസ്ഥിതി സംഹാരകർത്താവാണ്. ഭക്താഭീഷ്ടവരപ്രസാദനാണ്, കരുണാനിധിയാണ്'' എന്നും മററും സഗുണമായി ററിഞ്ഞുകളും ഇതരമതക്കാരും സ്തുതിച്ച് പ്രാത്ഥിക്കുന്നതുപോലെ ഞാൻ മുമ്പു് ചെയ്ത സഗുണപ്രാത്ഥനാസ്തുതികളായ കൃതികളെ നശിപ്പിച്ചു കളയാത്തതിന്നു കാരണമെന്താകുന്നു എങ്കിൽ, ഞാൻ സഗുണോപാസനാദി കർമ്മങ്ങളിൽ പരമഭക്തിയോടുകൂടി വളരെ കഷ്ടപ്പെട്ടിട്ടുണ്ടെന്നു് കാണിപ്പാൻ വേണ്ടിയാകുന്നു. അങ്ങിനെ കാണിക്കേണ്ടുന്ന ആവശ്യമെന്താകുന്നുവെങ്കിൽ ''ബ്രഹ്മാനന്ദസ്വാമി ശിവയോഗി സഗുണോപാസനാസമ്പ്രദായങ്ങളെ ഒന്നും അറികയില്ല ഉപാസിച്ചിട്ടും ഇല്ല, പരമഭക്തിയും ഇല്ല. ആയതിനാൽ സഗുണഭജനഗുണങ്ങളെ അറിവാൻ കഴിഞ്ഞിട്ടും ഇല്ല, അതുകൊണ്ടു്

സഗുണത്തെ നിഷേധിച്ചതും നിഷേധിക്കുന്നതുമാകുന്നു'' എന്ന സഗുണപക്ഷവാദികളുടെ ആക്ഷേപത്തെ പരിഹരിപ്പാൻവേണ്ടി എന്റെ സഗുണസ്തോത്രകൃതികളെ നശിപ്പിക്കാതെ ലക്ഷ്യമാക്കിവെച്ചിരിക്കുന്നതാകുന്നു അല്ലാതെ ദൈവം സഗുണമാണെന്നു് കാണിപ്പാനൊ, സഗുണോപാസനം കൊണ്ടു് ദൈവം പ്രസാദിച്ചു് ഭുക്തിമുക്തികളെ കൊടുക്കുമെന്നു് കാണിച്ചു് ജനങ്ങളെ മതഭ്രാന്തൻമാരാക്കി മതദുഃഖജേലിൽ പെടുത്തുവാനൊ വേണ്ടി നശിപ്പിക്കാതെ വെച്ചിട്ടുള്ളതല്ല. വിശേഷിച്ചു് ആ കൃതികൾ കൊണ്ടു് ഹിന്തുക്കൾക്കു് വലിയ ഒരുപകാരം കൂടിയുണ്ടു്. അതെന്താകുന്നുവെങ്കിൽ, ഹിന്തുക്കൾ പ്രായേണ ശൈവവൈഷ്ണവാദി മൂർത്തിഭ്രമത്താൽ അനേകായിരം ഉറുപ്പിക ചെലവുചെയ്തു് അതാതു ക്ഷേത്രങ്ങളെ കെട്ടി ദ്രവ്യവ്യയം ചെയ്തും കായക്ലേശം ചെയ്തും ഭജിച്ചു ഭജിച്ചു കഷ്ടപ്പെടുന്നു ആ കഷ്ടസ്ഥിതിയിൽ നിന്നു് വേർപെടുത്തി ആത്മാനന്ദത്തിൽ ലയിപ്പിക്കുവാൻ ഉതകുന്നതാണ് നമ്മുടെ സ്തോത്രങ്ങൾ എങ്ങിനെ എങ്കിൽ നമ്മുടെ സ്തോത്രങ്ങളിൽ രാജയോഗത്താൽ ഗാത്രക്ഷേത്രത്തിൽ അനുഭവപ്പെടുന്ന മണിവീണാവേണുനാദാദികൾ, വഹ്നി, മിന്നൽ, നക്ഷത്രം, ആദിത്യൻ, ചന്ദ്രൻ മുതലായ ജ്യോതിസ്സുകൾ, സുഗന്ധരസാദികൾ ഇങ്ങിനെയുള്ള അനേകാനന്ദചിഹ്നങ്ങളെ അനുഭവിച്ചു് വിസ്മയിച്ചുംകൊണ്ടു് മനസ്സു് ആനന്ദത്തിൽ ലയിക്കുന്ന സമ്പ്രദായത്തെ കാണാം. രാമൻ, കൃഷ്ണൻ, ശിവൻ, വിഷ്ണു എന്നിങ്ങിനെ ഓരോ ഇഷ്ടദേവൻമാരായി വിചാരിച്ചു പോരുന്നതെല്ലാം ഗാത്രക്ഷേത്രത്തിൽ ആത്മരൂപനായി വിളങ്ങുന്ന ആനന്ദമാണെന്നും ആനന്ദത്തോടു് മനസ്സിനെ ചേർക്കുന്നതാണ് അതാതിഷ്ടദേവഭജനമെന്നും നമ്മുടെ സ്തോത്രങ്ങൾ കൊണ്ടു് കാണാം. അതിനാൽ ബാഹ്യക്ഷേത്രങ്ങളെ ഉപേക്ഷിച്ചു് ഗാത്രക്ഷേത്രത്തിൽ ആനന്ദത്തോടു് രമിപ്പിക്കുന്ന യോഗമെന്ന ഉപരിമാർഗ്ഗത്തെ കാണിച്ചുകൊടുക്കുന്ന ഒരു വിശേഷം നമ്മുടെ

സ്തോത്രങ്ങൾക്കുണ്ട്. ഇങ്ങിനെ ഹിന്തുസന്തതികളെ നന്നാക്കിത്തീക്കുന്നതു് നമുക്കനുഭവമാകുന്നു. ഇതാണ് നമ്മുടെ സഗുണവർണ്ണനസ്തോത്രങ്ങളെ നശിപ്പിച്ചു് കളയാതിരിപ്പാനുള്ള മറെറാരു കാരണം. ഇപ്പറഞ്ഞ തത്വങ്ങളെ അറിയാതെ ''ബ്രഹ്മാനന്ദസ്വാമികളും സഗുണദൈവപ്രാത്ഥനയെ സമ്മതിച്ചിട്ടുണ്ട്, അതുകൊണ്ടു് സഗുണദൈവ ഭജനം ശരിയാണ്'' എന്നു് പറയുന്ന പക്ഷക്കാർ നമ്മുടെ വാദത്താൽ അവരുടെ മതങ്ങൾ തകർന്നു് വീണുപോകുന്നതു് കണ്ടു് താങ്ങുകൊടുക്കുകയാകുന്നു ചെയ്യുന്നതു്. നാം സഗുണഭജനത്തെ അനുഭവയുക്തിപൂർവ്വം റദ്ദാക്കിയതും നിഗ്ഗുണത്തെ സ്ഥാപിച്ചതും ആനന്ദവിമാനത്തിലും ആനന്ദമതപരസ്യത്തിലും കണ്ടിട്ടും നമ്മെ ഒരു താങ്ങായി വ്യവഹരിക്കുന്നതു് അനുഭവയുക്തിപൂർവ്വം അവരവരുടെ മതങ്ങളെ സ്ഥാപിപ്പാനുള്ള കഴിവില്ലായ്മയെ കാണിക്കുകയാകുന്നു ചെയ്യുന്നതു്.

മതങ്ങളിലെ ദോഷാംശങ്ങളെ പിടിച്ചു് ദുഃഖജേലെന്നും ഭ്രാന്താസ്പത്രിയെന്നും മററു പലവിധത്തിൽ നിരൂപിച്ചതാകുന്നു.

1. നാം ആനന്ദത്തെ ആഗ്രഹിക്കുമ്പോൾ അതിന്നു് വിപരീതമായി വ്രതപട്ടിണികൊണ്ടു് ദേഹത്തെ ദഹിപ്പിച്ചിട്ടും ഉറക്കമൊഴിപ്പിച്ചിട്ടും തീത്ഥയാത്രയാൽ ദീർഘയാത്രചെയ്യിപ്പിച്ചിട്ടും ഭിക്ഷയെടുപ്പിച്ചിട്ടും നമുക്കു് ദുഃഖംനല്കുന്നതു് മതദോഷമാണ്. 2. യോഗജ്ഞാനശാലകളാൽ അലങ്കരിക്കപ്പെടേണ്ട ഭാരതഖണ്ഡത്തെ അജ്ഞാനപാഠശാലകളാകുന്ന അമ്പലപ്പറമ്പുകളാക്കി കല്ലുമുതലായ തുച്ഛപ്രതിമകളെ പൂജിപ്പാൻ അനേകായിരം ഉറുപ്പിക ചിലവുചെയ്യിപ്പിച്ചു് ക്ഷേത്രങ്ങളെ കെട്ടിച്ചു് നമ്മുടെ ദ്രവ്യത്തെക്കൂടി നശിപ്പിച്ചു് നമ്മെ അന്ധന്മാരാക്കുന്നതു് മതദോഷമാണ്. 3. ഇല്ലാത്ത ജാതിഭേദത്തെ ഉണ്ടെന്നു് തെററിദ്ധരിച്ചു് തമ്മിൽ തല്ലിപ്പിച്ചു് ഐകമത്യത്താലുള്ള അനേക ഗുണങ്ങളെകെടുത്തു് തൊട്ടതു് തിന്നരുവാനും തൊട

വാന്മംകൂടി പാടില്ലാതെ പരസ്പരം അറപ്പിച്ച് വെറുപ്പിച്ച് അകററുന്നതു് മതദോഷമാണ്. 4. ദയാനിധികളായിരിക്കേണ്ട മർത്ത്യന്മാരെ പിതൃകർമ്മ യാഗാദികളാൽ പശുഹിംസയെ ചെയ്യിച്ച് ദയയില്ലാത്ത പാപികളാക്കുന്നതു് മതദോഷമാണ്. വ്രതപട്ടിണിയാൽ ആത്മഹത്യയേയും ജാതിഭേദത്താൽ പരസ്പരഹത്യയേയും യാഗാദികളാൽ അനാഥ പ്രാണിഹത്യയേയും ചെയ്യിക്കുന്നതു് മതദോഷമാകുന്നു. 5. വലിയ തറവാടുകളിൽ ജനിച്ചിട്ടും കാരണവന്മാരും അനന്തരവന്മാരുംകൂടി തമ്മിൽ തല്ലി പെണ്ണുങ്ങളുംകൂടി ചിലവിന്നു് കൊടുക്കാതെ കോടതി കയറി അനേകം തറവാടുകൾ കെട്ടുപോയതും മതദോഷമാണ്. 6. ദൈവത്തെ സൃഷ്ടി സ്ഥിതി സംഹാരകർത്താവാണെന്നു് തെററി പറയിക്കുന്നതു് മതദോഷമാണ്. 7. മർത്ത്യന്മാരെല്ലാവരും ആനന്ദത്തെ ആഗ്രഹിക്കുന്ന ഏക സംഗതിയാൽതന്നെ നാം എല്ലാവരും ആനന്ദമതക്കാരായിരിക്കെ നമ്മെ ഭിന്നമതക്കാരായി തെററിദ്ധരിപ്പിച്ച് കലഹിപ്പിക്കുന്നതു് മതദോഷമാണ്. 8. ദൈവം നിർഗ്ഗുണമെന്നു് തീർച്ചപ്പെടുത്തുവാൻ ഈ ലോകപ്രകൃതിതന്നെ പ്രബലപ്രമാണമായിരിക്കുന്നു. അതിന്നുപുറമെ അനേകായിരം കാലമായി സർവ്വമതക്കാരും ദൈവത്തെ അനേകം തരത്തിൽ ആരാധിച്ചിട്ടും ദൈവം പ്രസാദിച്ചു കാണാത്ത അനുഭവവും പ്രബല പ്രമാണമായിരിക്കുന്നു. ഈ അനുഭവപ്രമാണങ്ങൾ ഉണ്ടായിട്ടും ഉണർച്ച ലേശംവരാതെ ദൈവപ്രസാദത്താൽ സർവ്വവും സിദ്ധിക്കുമെന്നു് തെററിദ്ധരിച്ച് ദൈവത്തെ പ്രസാദിപ്പിപ്പാൻ വേണ്ടി അനേക ദുഃഖകർമ്മങ്ങളെ അനുഷ്ഠിപ്പിച്ച് പൌരുഷത്തിൽനിന്നും ആത്മാനന്ദത്തിൽനിന്നും നമ്മെ അധഃപതിപ്പിച്ച് കർമ്മശൃംഖലയാൽ നമ്മെ ബന്ധിപ്പിച്ച് മതജേലിലിട്ടു് അസ്വാതന്ത്ര്യന്മാരാക്കിയതും ആക്കുന്നതും മതദോഷമാകുന്നു.

9. ഭിന്നമതക്കാരാണെന്നു് പരസ്പരം വാദിച്ചു് പരിഭവിക്കുന്ന സർവ്വമതക്കാരേയും ഏകമതസ്ഥന്മാരാണെന്നു് സമ്മതിപ്പിച്ചു് ആനന്ദിപ്പിക്കുന്ന അനുഭവയുക്തിവിശേഷങ്ങളും രാജയോഗവും അടങ്ങിയ ആനന്ദമതത്തെ കേരളത്തിൽ അവതരിപ്പിച്ചു് അവിടവിടെ ആനന്ദയോഗശാലകളേയും ആനന്ദസമാജങ്ങളേയും ഏർപ്പെടുത്തിച്ചു് കേരളത്തെ ഭാരതഖണ്ഡത്തിന്നു് എന്നല്ല, സർവ്വ ഭൂമണ്ഡലത്തിന്നും മതമാതൃകയാക്കി തീർക്കുന്ന നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ അയച്ചുകൊടുത്തിട്ടും അവ ബാലന്മാൎക്കുകൂടി ജാതിഭേദവിഗ്രഹാരാധനാദികളുടെ ദോഷങ്ങളെ തെളിയിച്ചു് രാജയോഗത്തെ പ്രകാശിപ്പിക്കുന്ന യുക്തിഗ്രന്ഥങ്ങളായിരുന്നിട്ടുംകൂടി ചില പ്രഭുപ്രമാണികളും പത്രാധിപന്മാരും മൌനം ദീക്ഷിച്ചിരുന്നുകൊണ്ടു് ജാതിഭേദ വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ പരത്തുന്നതു് മതദോഷമാകുന്നു. മതദോഷങ്ങളെ നിരൂപിക്കുന്നതായാൻ വളരെയുണ്ടു്. ഈ മതദോഷങ്ങളെ നീക്കാഞ്ഞാൽ സ്വയംഭരണം കിട്ടിയാലും മതദുഃഖജേലിൽകിടന്നു് കലഹിച്ചു് അസ്വതന്ത്രന്മാരായി കാലം കഴിപ്പാനെ സംഗതിവരൂ. കിട്ടിയ സ്വാതന്ത്ര്യസുഖത്തെക്കൂടി അനുഭവിപ്പാൻ മതദോഷം സമ്മതിക്കുന്നില്ല. അതുകൊണ്ടു് മതദോഷത്തെ നീക്കുന്നവൻതന്നെ സൂക്ഷ്മത്തിൽ മഹാത്മാവും ലോകമാന്യനും ജ്ഞാനിയും യോഗിയും ലോകഗുരുവും.

എന്നു്,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

ആനന്ദമതദ്രഷ്ടാ.

# ബ്രഹ്മാനന്ദസ്വാമി ശിവയോഗി കൃതികൾ

| | |
|---|---|
| ആനന്ദാദർശം | 1927 |
| ആനന്ദാദർശാംശം | 1928 |
| ടി. ഇംഗ്ലീഷ് | 1935 |
| ടി. ഹിന്ദിയിൽ | 1935 |
| മോക്ഷപ്രദീപം | 1905 |
| ടി. ഹിന്ദിയിൽ | 1929 |
| ടി. തമിഴിൽ | 1949 |
| ടി. ഇംഗ്ലീഷിൽ | 1950 |
| ആനന്ദസോപാനം | 1913 |
| ആനന്ദവിമാനം | 1916 |
| ആനന്ദസൂത്രം | 1910 |
| ടി. തമിഴിൽ | 1935 |
| സിദ്ധാനുഭൂതി | 1903 |
| വിഗ്രഹാരാധനാഖണ്ഡനം | 1916 |
| ആനന്ദമതപരസ്യം | 1919 |
| ആനന്ദക്കുമ്മി | 1920 |
| സ്ത്രീവിദ്യാപോഷിണി | 1899 |
| ആനന്ദകൽപ്പദ്രുമം | 1905 |
| ശിവയോഗരഹസ്യം | 1893 |
| രാജയോഗപരസ്യം | 1914 |
| ആനന്ദഗുരുഗീത | 1928 |
| ആനന്ദഗാനം | 1923 |